**മധുരമായ കുട്ടികളേ, നിങ്ങൾക്ക് ഇപ്പോൾ ഈ ശരീരത്തെ മറന്ന് അനാസക്തവും, കർമ്മാതീതവുമായിമാറി വീട്ടിലേയ്ക്ക് പോകണം അതിനാൽ സുകർമ്മം ചെയ്യൂ, യാതൊരു വികർമ്മവും ചെയ്യരുത്.**

ചോദ്യം : തന്റെ അവസ്ഥയെ പരിശോധിക്കുന്നതിനു വേണ്ടി ഏത് മൂന്ന് കാര്യങ്ങളുടെ മഹിമ സദാ ഓർമ്മിക്കണം?

ഉത്തരം : (1) നിരാകാരന്റെ മഹിമ (2) ദേവതകളുടെ മഹിമ (3) തന്റെ മഹിമ. ഇനി പരിശോധിക്കൂ നിരാകാരനായ ബാബയ്ക്ക് സമാനം പൂജ്യനായോ, ബാബയുടെ സർവ്വ ഗുണങ്ങളും ധാരണ ചെയ്തുവോ! പെരുമാറ്റം ദേവതകളെപ്പോലെ റോയലാണോ! ദേവതകളുടെ ആഹാരരീതി പോലെയുള്ള ഗുണങ്ങൾ നമ്മളിലുണ്ടോ? ആത്മാവിന്റെ എല്ലാ ഗുണങ്ങളേയും മനസ്സിലാക്കി അതിന്റെ സ്വരൂപമായോ?

ഓംശാന്തി. ആത്മാക്കളുടെ നിവാസ സ്ഥാനം ടവർ ഓഫ് സൈലൻസ്സ് അഥവാ ശാന്തിയുടെ ഉയർന്ന സ്ഥാനമാണ് എന്ന് കുട്ടികൾക്ക് മനസ്സിലാക്കിത്തന്നിട്ടുണ്ട്. ഹിമാലയം പർവ്വതത്തിന്റെ ഉയർന്ന സ്ഥാനമല്ലേ അതുപോലെ. അത് വളരെ ഉയർന്നതായിരിക്കും. എന്നാൽ നിങ്ങൾ അതിലും ഉയർന്നതിലും ഉയർന്ന സ്ഥാനത്താണ് വസിക്കുന്നത്. അവർ പർവ്വതങ്ങളിൽ കയറുവാൻ വേണ്ടി അഭ്യസിക്കുന്നു, മത്സരിക്കുന്നു. പർവ്വതത്തിൽ കയറുവാനും ചില സമർത്ഥരായവരുണ്ട്. എല്ലാവർക്കും കയറുവാൻ സാധിക്കില്ല. നിങ്ങൾ കുട്ടികൾക്ക് ഇവിടെ മത്സരിക്കേണ്ട ആവശ്യമില്ല. പതീതമായിരിക്കുന്ന ആത്മാവിന് പാവനമായി വീട്ടിലേയ്ക്ക് പോകണം. ആ സ്ഥാനത്തെയാണ് ടവർ ഓഫ് സൈലൻസ്സ് എന്ന് പറയുന്നത്. ഇത് ടവർ ഓഫ സയൻസ്സാണ്. ലോകർക്ക് വലിയ വലിയ ബോംബുകളുണ്ട്, അതിന്റെയും ടവറുണ്ട്. അവിടെ ഭയാനകമായ വസ്തുക്കളാണ് വെച്ചിരിക്കുന്നത്. ബോംബുകളിൽ വിഷവും മറ്റും നിറയ്ക്കുന്നു. ബാബ പറയുന്നു കുട്ടികളേ നിങ്ങൾക്ക് വീട്ടിലേയ്ക്കാണ് പറക്കേണ്ടത്. അവർ വീട്ടിലിരിക്കെ തന്നെ ബോംബുകൾ വിക്ഷേപിക്കുന്നു, അത് സർവ്വതും നശിപ്പിച്ച് കളയുന്നു. നിങ്ങൾക്ക് ഇവിടെ നിന്നും മുകളിലേയ്ക്ക് ടവർ ഓഫ് സൈലൻസ്സിലേയ്ക്കാണ് പോകേണ്ടത്. അവിടെ നിന്നാണ് നിങ്ങൾ വന്നത് ഇനി സതോപ്രധാനമാകുമ്പോഴാണ് തിരിച്ച് പോകുന്നത്. സതോപ്രധാനത്തിൽ നിന്നും തമോപ്രധാനമായിമാറി ഇനി വീണ്ടും സതോപ്രധാനമാകണം. സതോപ്രധാനമാകുന്നതിനായി പുരുഷാർത്ഥം ചെയ്യുന്നവർ മറ്റുള്ളവർക്കും വഴി പറഞ്ഞ് കൊടുക്കുന്നു. നിങ്ങൾ കുട്ടികൾ ഇപ്പോൾ സുകർമ്മം ചെയ്യണം. യാതൊരു വികർമ്മവും ചെയ്യരുത്. കർമ്മങ്ങളുടെ ഗതിയും ബാബ മനസ്സിലാക്കിച്ച് തന്നിട്ടുണ്ട്.രാവണ രാജ്യത്തിൽ നിങ്ങൾക്ക് വളരെയധികം ദുർഗ്ഗതിയായിരിക്കുകയാണ്. ഇപ്പോൾ ബാബ നിങ്ങളെ സുകർമ്മം പഠിപ്പിക്കുന്നു. 5 വികാരങ്ങൾ വളരെ വലിയ ശത്രുവാണ്. മോഹവും വികർമ്മമാണ്. യാതൊരു വികാരവും ചെറുതല്ല. മോഹം വയ്ക്കുന്നതിലൂടെയും ദേഹാഭിമാനത്തിൽ കുടുങ്ങുന്നു അതുകൊണ്ട് ബാബ കന്യകമാർക്ക് വളരെനന്നായി മനസ്സിലാക്കിത്തരുന്നു.പവിത്രമായിരിക്കുന്നവരെയാണ് കന്യക എന്ന് പറയുന്നത്, മാതാക്കൾക്കും പവിത്രമാകണം. നിങ്ങൾ സർവ്വരും ബ്രഹ്മാകുമാരന്മാരും ബ്രഹ്മാകുമാരിമാരുമാണ്. വയസ്സായവരാണെങ്കിൽ പോലും ബ്രഹ്മാവിന്റെ കുട്ടികളല്ലേ.

ബാബ മനസ്സിലാക്കിത്തരുന്നു മധുരമായ കുട്ടികളേ, ഇപ്പോൾ കുമാരൻ– കുമാരി എന്ന സ്റ്റേജിൽ നിന്നും മുകളിലേയ്ക്ക് പോകൂ. ആദ്യം ശരീരത്തിൽ വന്നു പിന്നെ വേറിടണം, പരിശ്രമിക്കണം. ഉയർന്ന പദവി നേടുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ മറ്റാരുടേയും സ്മൃതി വരരുത്. നമ്മുടെ അടുക്കൽ എന്താണുള്ളത്. ഒഴിഞ്ഞ കൈയ്യുമായിട്ടല്ലേ വന്നത്, യാതൊന്നും ഇല്ല. ഇത് സ്വന്തം ശരീരം പോലും അല്ല. ഇപ്പോൾ ഈ ശരീരത്തെയും മറക്കണം. അനാസക്തവും കർമ്മാതീതവും ആയിത്തീരണം. ട്രസ്റ്റിയാകൂ. ബാബ പറയുന്നു കറങ്ങുകയോ ചുറ്റിത്തിരിയുകയോ ചെയ്തോളൂ, അനാവശ്യമായി ഒന്നും ചിലവാക്കരുത്. മനുഷ്യർ വളരെയധികം ദാനം ചെയ്യുന്നുണ്ട്. ഇന്നയാൾ വളരെ വലിയ ദാനിയാണ് എന്ന് പത്രങ്ങളിലും വരാറുണ്ട്. ഹോസ്പിറ്റലും ധർമ്മശാലയുമൊക്കെ ഉണ്ടാക്കി. വളരെയധികം ദാനം ചെയ്യുന്നവർക്ക് ഗവൺമെന്റിൽ നിന്നും പാരിതോഷികവും ലഭിക്കുന്നു. ഹിസ്സ് ഹോളിനസ്സ്, ഹെർ ഹോളിനസ്സ് എന്നൊക്കെയുള്ള ടൈറ്റിലുകൾ ആദ്യം ലഭിക്കുന്നു. പവിത്രതയെയാണ് ഹോളി എന്ന് പറയുന്നത്. ദേവതകൾ പവിത്രമായിരുന്നു നിങ്ങൾ അതുപോലെ ആകണം. പിന്നീട് അരകല്പം പവിത്രമായിരിക്കും. ഇത് എങ്ങനെ സാധിക്കും എന്ന് ധാരാളം പേർ ചോദിക്കാറുണ്ട്. അവിടെയും കുട്ടികൾ ജനിക്കുന്നുണ്ട്. ഉടൻ പറയണം അവിടെ രാവണൻ ഇല്ലായെന്ന്. രാവണനിലൂടെ തന്നെയാണ് വികാരി ലോകം ഉണ്ടാകുന്നത്. രാമനായ ബാബ വന്ന് പാവനമാക്കുന്നു. അവിടെ പതീതമായ ആരും ഉണ്ടായിരിക്കില്ല. പവിത്രതയുടെ കാര്യമേ പറയേണ്ട എന്നാണ് ചിലർ പറയുന്നത്.

പവിത്രമായ ലോകം ഉണ്ടായിരുന്നു എന്ന് അറിയുന്നില്ല. ഇപ്പോൾ അപവിത്ര ലോകമാണ്. ഇത് കളിയാണ്, വേശ്യാലയവും ശിവാലയവും.......പതീത ലോകവും പാവന ലോകവും. ആദ്യം സുഖം പിന്നീട് ദുഃഖം. രാജധാനി എങ്ങനെയാണ് നേടിയത് പിന്നെ എങ്ങനെയാണ് നഷ്ടപ്പെടുത്തിയത്, ഇതിന്റെ കളിയാണ്. ഇത് നല്ല രീതിയിൽ മനസ്സിലാക്കണം. നമ്മൾ തോറ്റുപോയി ഇനി നമുക്ക് തന്നെയാണ് വിജയം നേടേണ്ടത്. മഹാവീരനാകണം. തന്റേ അവസ്ഥയെ ശക്തിശാലിയാക്കണം. വീടും കുടുംബവും സംരക്ഷിച്ച് കൊണ്ടും തീർച്ചയായും പവിത്രമാകണം. യാതൊരു അപവിത്രമായ കർമ്മവും ചെയ്യരുത്. ധാരാളം പേരിൽ മോഹമുണ്ട്. സ്വയം നോക്കണം, നമ്മൾ പ്രതിജ്ഞ ചെയ്തിട്ടുണ്ട് താങ്കളെയല്ലാതെ മറ്റാരേയും സ്നേഹിക്കില്ല എന്ന് പിന്നെ എന്തുകൊണ്ടാണ് മറ്റുള്ളവരെ സ്നേഹിക്കുന്നത്! വളരെ പ്രിയപ്പെട്ട വസ്തു എന്താണോ അതിന്റെ ഓർമ്മയാണ് വരേണ്ടത്. പിന്നെ മറ്റ് സർവ്വ ദേഹത്തിന്റെ സമ്പന്ധവും മറക്കും. സർവ്വരേയും കണ്ടുകൊണ്ടും ഇങ്ങനെ മനസ്സിലാക്കണം നമ്മൾ ഇപ്പോൾ സ്വർഗ്ഗത്തിലേയ്ക്ക് പൊയ്ക്കൊണ്ടിരിക്കുകയാണ്. ഇതെല്ലാം കലിയുഗീ ബന്ധനമാണ്. നമ്മൾ ദൈവീക സംബന്ധത്തിലേയ്ക്ക് പൊയ്ക്കൊണ്ടിരിക്കുകയാണ്. മറ്റൊരു മനുഷന്റേയും ബുദ്ധിയിൽ ഈ ജ്ഞാനം ഇല്ല. നിങ്ങൾ ബാബയുടെ ഓർമ്മയിൽ നല്ല രീതിയിലിരിക്കൂ അപ്പോൾ സന്തോഷം വളരെ വർദ്ധിക്കും. എത്രത്തോളം സാധിക്കുന്നുവോ അത്രയും ബന്ധനങ്ങളെ കുറച്ച് കൊണ്ടിരിക്കൂ. തന്നെ ഭാരരഹിതമാക്കൂ. ബന്ധനം വർദ്ധിപ്പിക്കേണ്ട ആവശ്യമില്ല. ഈ രാജ്യപദവി നേടുവാൻ ചിലവ് ചെയ്യേണ്ട ആവശ്യമില്ല. ചിലവൊന്നും കൂടാതെ വിശ്വരാജ്യം നേടുന്നു. അവർ വെടി മരുന്നിനും മിസൈലുകൾക്കുമൊക്കെ എന്തുമാത്രമാണ് ചെലവാക്കുന്നത്. നിങ്ങൾക്കാണെങ്കിൽ ഒരു ചെലവുമില്ല. നിങ്ങൾ ബാബയ്ക്ക് കൊടുക്കുന്നത് യദാർത്ഥത്തിൽ കൊടുക്കുകയല്ല ചെയ്യുന്നത് എടുക്കുകയാണ് ചെയ്യുന്നത്. ബാബ ഗുപ്തമാണ്. മ്യൂസിയം തുറക്കൂ, ഹോസ്പിറ്റൽ, യൂണിവേഴ്സിറ്റി തുറക്കൂ, എന്നിങ്ങനെ ബാബ ശ്രീമതം നൽകുന്നു, അതിലൂടെ നിങ്ങൾ ജ്ഞാനം പ്രാപ്തമാക്കുന്നു. യോഗത്തിലൂടെ നിങ്ങൾ സദാ നിരോഗിയാകുന്നു. ആരോഗ്യം സമ്പത്ത് എന്നിവയ്ക്കൊപ്പം – 21 ജന്മത്തേയ്ക്ക് സന്തോഷവും എന്തായാലും ഉണ്ടായിരിക്കും. ഒരു സെക്കന്റിൽ എങ്ങനെയാണ് മുക്തിയും ജീവന്മുക്തിയും ലഭിക്കുന്നതെന്ന് വന്ന് മനസ്സിലാക്കൂ. കവാടത്തിൽ തന്നെ മനസ്സിലാക്കി കൊടുക്കാൻ സാധിക്കും. വാതിലിൽ ഭിക്ഷ യാചിച്ചു വരാറുണ്ടല്ലോ. നിങ്ങളും ഭിക്ഷ കൊടുക്കുകയാണ് അതിലൂടെ ഒറ്റയടിയ്ക്ക് ധനവാനായി മാറുന്നു. ആരു വന്നാലും ചോദിയ്ക്കൂ നിങ്ങൾ എന്താണ് ഭിക്ഷ യാചിക്കുന്നത്. ഞങ്ങൾ നൽകുന്ന ഭിക്ഷയിലൂടെ നിങ്ങൾ ജന്മ–ജന്മാന്തരങ്ങളിൽ നിങ്ങൾ ഭിക്ഷ യാചിക്കുന്നതിൽ നിന്നും ഒഴിവാകുന്നു. പരിധിയില്ലാത്ത അച്ഛനേയും സൃഷ്ടി ചക്രത്തേയും അറിയുന്നതിലൂടെ നിങ്ങൾ ഇങ്ങനെയായി മാറുന്നു.

നിങ്ങളുടെ ഈ ബാഡ്ജിനും അത്ഭുതം ചെയ്യാൻ സാധിക്കും. സെക്കന്റിൽ പരിധിയില്ലാത്ത സമ്പത്ത് ആർക്കു വേണമെങ്കിലും ഇതിലൂടെ നൽകാൻ നിങ്ങൾക്ക് സാധിക്കും. സേവനം ചെയ്യണം. സെക്കന്റിൽ ബാബ വിശ്വത്തിന്റെ അധികാരിയാക്കുന്നു. പിന്നെയെല്ലാം പുരുഷാർത്ഥമാണ്. ചെറിയവരോടും വലിയവരോടും എല്ലാം പറയുകയാണ് ബാബയെ ഓർമ്മിക്കൂ. ട്രെയിനിലും നിങ്ങൾക്ക് ബാഡ്ജിലൂടെ സേവനം ചെയ്യാൻ സാധിക്കും. ബാഡ്ജ് ധരിക്കുകയാണെങ്കിൽ എല്ലാവർക്കും മനസ്സിലാക്കിക്കൊടുക്കാൻ സാധിക്കും നിങ്ങൾക്ക് രണ്ട് അച്ഛന്മാരുണ്ട്. രണ്ടു പേരിൽ നിന്നാണ് സമ്പത്ത് ലഭിക്കുന്നത്. ബ്രഹ്മാവിൽ നിന്നും സമ്പത്ത് ലഭിക്കുന്നില്ല. അദ്ദേഹം ഇടനിലക്കാരനാണ്. അദ്ദേഹത്തിലൂടെയാണ് ബാബ നിങ്ങളെ പഠിപ്പിക്കുന്നതും സമ്പത്ത് നൽകുന്നതും. ഓരോരുത്തരേയും നോക്കി മനസ്സിലാക്കിക്കൊടുക്കണം. യാത്രകളിലും ഒരുപാട് പേർ പോകുന്നുണ്ട്. അതെല്ലാം ശാരീരികമായ യാത്രകളാണ്. ഇത് ആത്മീയമാണ്. ഇതിലൂടെ നിങ്ങൾ വിശ്വത്തിന്റെ അധികാരിയാകുന്നു. ശാരീരികമായ യാത്രകളിലൂടെ അലഞ്ഞു നടക്കുന്നു. ഏണിയുടെ ചിത്രവും കൂടെയുണ്ടാകണം. സേവനം ചെയ്തു കൊണ്ടിരിക്കൂ എങ്കിൽ അവർക്ക് ഭോജനം തുടങ്ങിയവയുടെ ആവശ്യം ഉണ്ടായിരിക്കുകയില്ല. പറയാറുണ്ട് സന്തോഷം പോലൊരു മരുന്നില്ല. ധനം ഇല്ലെന്നുണ്ടെങ്കിൽ ഇടയ്ക്കിടയ്ക്ക് വിശന്നു കൊണ്ടിരിക്കും. ധനവാന്മാരായ രാജാക്കന്മാരുടെ വയർ നിറഞ്ഞിരിക്കും. വളരെ രാജകീയമായ ചലനമായിരിക്കും. സംസാരവും വളരെ നല്ലതായിരിക്കും. നമ്മുക്കറിയാം നമ്മൾ അവിടെ എന്തായിമാറും! അവിടെ കഴിക്കുന്നതും കുടിക്കുന്നതും എല്ലാം വളരെ രാജകീയമായിരിക്കും. അസമയത്ത് കഴിക്കുകയില്ല. വളരെ രാജകീയമായിട്ട് ശാന്തമായിരുന്ന് കഴിക്കുന്നു. നിങ്ങൾക്ക് എല്ലാ ഗുണങ്ങളും പഠിക്കണം. നിരാകാരന്റെ മഹിമയെക്കുറിച്ചും ദേവതകളുടെ മഹിമയെക്കുറിച്ചും പിന്നെ സ്വന്തം മഹിമയും, ഇത് മൂന്നും പരിശോധിച്ച് നോക്കണം. ഇപ്പോൾ നിങ്ങൾ ബാബയുടെ ഗുണമുള്ളവരായി മാറുന്നു അതു കഴിഞ്ഞ് ദേവതകളുടെ ഗുണമുള്ളവരായി മാറുന്നു. അതിനാൽ ആ ഗുണം ഇപ്പോൾ ധാരണ ചെയ്യണം. ഇപ്പോൾ നിങ്ങൾ ദൈവീക ഗുണം ധാരണ ചെയ്യുന്നു. പാടാറുണ്ട് ശാന്തിയുടെ സാഗരൻ, സ്നേഹത്തിന്റെ സാഗരൻ..... ഏതു പോലെ ബാബയെ പൂജിക്കുന്നുവോ അതു പോലെ നിങ്ങളും പൂജിക്കപ്പെടുന്നു. ബാബ നിങ്ങളെ നമസ്ക്കരിക്കുന്നു. നിങ്ങൾക്ക് ലഭിക്കുന്ന പൂജ ഡബിളാണ്. ഈ കാര്യങ്ങളെല്ലാം മനസ്സിലാക്കിത്തരുന്നത് ബാബയാണ്. നിങ്ങളുടെ മഹിമയും

മനസ്സിലാക്കിത്തരുന്നു പുരുഷാർത്ഥം ചെയ്ത് അങ്ങനെയാകൂ. മനസ്സിനോട് ചോദിയ്ക്കണം നമ്മൾ അങ്ങനെയായി തീർന്നോ? എങ്ങനെയാണോ നമ്മൾ അശരീരിയായി വന്നത് അതു പോലെ അശരീരിയായി പോകണം. ശാസ്ത്രങ്ങളിലുമുണ്ട്, ഊന്നുവടിയേയും ഉപേക്ഷിയ്ക്കൂ. പക്ഷെ ഇവിടെ ഊന്നുവടിയുടെ കാര്യമില്ല. ഇവിടെ ശരീരത്തെ വിടേണ്ട കാര്യമാണ്. ബാക്കിയെല്ലാം ഭക്തിമാർഗ്ഗത്തിലെ കാര്യങ്ങളാണ്. ഇവിടെ ബാബയെ ഓർക്കുക മാത്രം ചെയ്താൽ മതി. ബാബയല്ലാതെ മറ്റാരുമില്ല.

നിങ്ങൾ കുട്ടികൾക്ക് ജ്ഞാനം ലഭിച്ചിരിക്കുകയാണ്, നിങ്ങൾക്കറിയാം മനുഷ്യർ എന്തുമാത്രമാണ് ഗുരുക്കന്മാരുടെ വലയിൽ കുടുങ്ങി കിടക്കുന്നത്. അനേക പ്രകാരത്തിലുള്ള ഗുരുക്കന്മാരുണ്ട്. ഇപ്പോൾ നിങ്ങൾക്ക് ഗുരുക്കന്മാരേയും വേണ്ട , ഒന്നും വായിക്കുകയേയും വേണ്ട . ബാബ ഒരേ ഒരു മന്ത്രം നൽകി. ക്കഴിഞ്ഞു –എന്നെമാത്രം ഓർമ്മിക്കൂ. സമ്പത്തിനെ ഓർമ്മിക്കൂ പിന്നെ ദൈവീക ഗുണം ധാരണ ചെയ്യൂ. ഗൃഹസ്ഥ വ്യവഹാരത്തിലിരുന്നുകൊണ്ടും പവിത്രമായിരിക്കണം. ഇവിടെ വരുന്നത് റിഫ്രെഷാകാനാണ്. ഇവിടെ മനസ്സിലാക്കുന്നുണ്ട് നമ്മൾ സന്മുഖത്താണ് ഇരിക്കുന്നത്. അവിടെയായിരിക്കുമ്പോൾ വിചാരിക്കും ബാബ മധുബനിലാണ് ഇരിക്കുന്നതെന്ന്. എങ്ങനെയാണോ നമ്മുടെ ആത്മാവ് സിംഹാസനത്തിലിരിക്കുന്നത് അതുപോലെ ബാബയും ഈ സിംഹാസനത്തിലിരിക്കുന്നു. ബാബ ഗീതയോ ശാസ്ത്രങ്ങളോ ഒന്നും തന്നെ കൈയ്യിലെടുക്കുന്നില്ല. അതിനെ വായിക്കുന്നതുമില്ല. സന്യാസിമാരാണ് അത് വായിക്കുന്നത്. ഇത് ജ്ഞാനത്തിന്റെ സാഗരനാണ്. ബ്രഹ്മാവിലൂടെ എല്ലാ രഹസ്യങ്ങളും മനസ്സിലാക്കിത്തരുന്നു. ശിവബാബ ഏതെങ്കിലും സ്കൂളിലോ സത്സംഗത്തിലോ പോയിട്ടുണ്ടോ? ബാബ എല്ലാം അറിയുന്നുണ്ട്. ആരെങ്കിലും ചോദിക്കും ബാബയ്ക്ക സയൻസ് അറിയാമോ? അപ്പോൾ ബാബ പറയും സയൻസുകൊണ്ട് ഞാൻ എന്തു ചെയ്യാനാണ്. എന്നെ വിളിക്കുന്നത് വന്ന് പതീതരെ പാവനമാക്കൂ എന്നുപറഞ്ഞാണ് , ഇതിൽ സയൻസ് പഠിക്കേണ്ട കാര്യം എന്താണുള്ളത്. ചോദിക്കാറുണ്ട് ശിവബാബ ഇന്ന ശാസ്ത്രം പഠിച്ചിട്ടുണ്ടോ? നോക്കൂ ബാബയെ പറയുന്നത് ജ്ഞാനത്തിന്റെ സാഗരൻ എന്നാണ്. ഇത് ഭക്തി മാർഗ്ഗത്തിലെ ശാസ്ത്രമാണ്. വിഷ്ണുവിന്റെ കൈയ്യിൽ ശംഖ്, ചക്രം തുടങ്ങിയവ നൽകിയിരിക്കുന്നു. പക്ഷേ അർത്ഥം ഒന്നും തന്നെ അറിഞ്ഞുകൂടാ. വാസ്തവത്തിൽ ഈ അലങ്കാരം ബ്രഹ്മാവിനും ബ്രാഹ്മണർക്കുമാണ് നൽകേണ്ടത്. സൂക്ഷ്മ വതനത്തിൽ ഈ ശരീരം തന്നെ ഇല്ല. വീട്ടിലിരിക്കുമ്പോൾത്തന്നെ ഒരുപാടുപേർക്ക് ബ്രഹ്മാവിന്റെ സാക്ഷാത്ക്കാരം ഉണ്ടാകുന്നു. കൃഷ്ണന്റേയും ഉണ്ടാകുന്നു. ഇതിന്റെ അർത്ഥം ഈ ബ്രഹ്മാവിന്റെ അടുത്ത് പോകുകയാണെങ്കിൽ കൃഷ്ണനെ പോലെ ആകാം അല്ലെങ്കിൽ കൃഷ്ണന്റെ മടിയിൽ വരാം. വെറും രാജകുമാരന്റെ സാക്ഷാത്ക്കാരമാണ് ഉണ്ടാകുന്നത്. അഥവാ നിങ്ങൾ നല്ല രീതിയിൽ പഠിക്കുകയാണെങ്കിൽ ഇങ്ങനെ ആകാൻ സാധിക്കും. ഇതാണ് ലക്ഷ്യം. ഒരാളുടെ ഉദാഹരണമല്ലേ പറയുക. അതിനെ മോഡൽ എന്നു പറയുന്നു. നിങ്ങൾക്കറിയാം ബാബ വന്നിരിക്കുന്നത് സത്യ നാരായണന്റെ കഥ കേൾപ്പിക്കാനാണ്, നരനിൽ നിന്നും നാരായണനാക്കാൻ. ആദ്യം തീർച്ചയായും രാജകുമാരനാകും. കൃഷ്ണൻ വെണ്ണ കഴിച്ചതായി ശാസ്ത്രങ്ങളിൽ പറയുന്നുണ്ട്, വാസ്തവത്തിൽ ഇത് വിശ്വ ചക്രവർത്തി പദവിയുടെ ഗോളമാണ്. അല്ലാതെ ചന്ദ്രനെയൊക്കെ എങ്ങനെയാണ് വായിൽ കാണിക്കുന്നത്. പറയാറുണ്ട് രണ്ടു പൂച്ചകൾ പരസ്പരം വഴക്കടിച്ചു, ഇടയിൽ സൃഷ്ടിയുടെ യജമാനനാകുന്ന ആൾക്ക് വെണ്ണ ലഭിച്ചതായി കാണിക്കുന്നു. ഇപ്പോൾ സ്വയം തന്നെ നോക്കൂ നമ്മൾ അങ്ങനെ ആയോ അതോ ആയില്ലേ. ഈ പഠിപ്പ് രാജ്യ പദവി നേടാനുള്ളതാണ്. പ്രജകളാകാനുള്ള പാഠശാല എന്നു പറയുകയില്ല. ഇത് നരനിൽ നിന്നും നാരായണനാകാനുള്ള പാഠശാലയാണ്. ഗോഡ്‌ലി യൂണിവേഴ്സിറ്റി. ഭഗവാൻ പഠിപ്പിക്കുന്നു. ബാബ പറഞ്ഞു ഈശ്വരീയ വിശ്വ വിദ്യാലയം എന്ന് എഴുതൂ, ബ്രാക്കറ്റിൽ യൂണിവേഴ്സിറ്റി എന്ന് എഴുതൂ. പക്ഷെ അങ്ങനെ എഴുതാൻ മറന്നു പോകുന്നു. നിങ്ങൾ എത്രത്തോളം ലിറ്ററേച്ചർ കൊടുത്താലും ഒന്നും മനസ്സിലാക്കുകയില്ല. ഇത് സന്മുഖത്തിരുന്ന് മനസ്സിലാക്കിക്കൊടുക്കണം. പരിധിയില്ലാത്ത അച്ഛനിൽ നിന്നും പരിധിയില്ലാത്ത സമ്പത്ത് ലഭിക്കുന്നു. ജന്മ ജന്മാന്തരം നിങ്ങൾ പരിധിക്കുള്ളിലെ സമ്പത്താണ് നേടിയിട്ടുള്ളത്. നിങ്ങൾക്ക് ബാഡ്ജിലൂടെ സേവനം ചെയ്യാൻ സാധിക്കും. ഇനി ആരെങ്കിലും പരിഹസിച്ചാലും ശരി രണ്ട് അച്ഛന്റെ കാര്യം നല്ലതാണ്. അങ്ങനെ ഒരുപാട് പേർ തന്റെ മക്കൾക്ക് മനസ്സിലാക്കിക്കൊടുക്കാറുണ്ട്. കുട്ടികളും അച്ഛന് മനസ്സിലാക്കി കൊടുക്കാറുണ്ട്. ഭാര്യ ഭർത്താവിനെ വിളിച്ചുകൊണ്ടുവരുന്നു. ചിലയിടത്തൊക്കെ വഴക്കിടാറുമുണ്ട്. ഇപ്പോൾ നിങ്ങൾക്കറിയാം, നിങ്ങൾ ആത്മാക്കളെല്ലാം കുട്ടികളാണ്. സമ്പത്തിന് അധികാരികളാണ്. ലൗകിക സമ്പന്ധത്തിൽ പെൺകുട്ടി വിവാഹം കഴിഞ്ഞ് മറ്റൊരു വീട്ടിലേക്ക് പോകുന്നു, അതിനെ കന്യാദാനം എന്നാണ് പറയുന്നത്. മറ്റൊരാൾക്ക് നൽകുകയല്ലേ ചെയ്യുന്നത്. ഇപ്പോൾ അത്തര ത്തിലുള്ള കാര്യങ്ങളൊന്നും ചെയ്യരുത്. അവിടെ സ്വർഗ്ഗത്തിലും കന്യ മറ്റൊരു വീട്ടിലേക്ക് പോകുന്നു പക്ഷെ പവിത്രമായിരിക്കുന്നു. ഇത് പതീത ലോകമാണ് എന്നാൽ സത്യയുഗം ശിവാലയമാണ്, പാവനമായ ലോകം. നിങ്ങൾ കുട്ടികളിൽ ഇപ്പോൾ ബൃഹസ്പതിയുടെ ദശയാണ്. നിങ്ങൾ എന്തായാലും സ്വർഗ്ഗത്തിൽ പോകുകതന്നെ ചെയ്യും ഇത് ഉറപ്പാണ്. പിന്നെ പുരുഷാർത്ഥത്തിലൂടെ ഉയർന്ന പദവി നേടണം. നമ്മുടെ

ഹൃദയത്തോട് ചോദിയ്ക്കണം നമ്മൾ ഇന്നയാളിനെ പോലെ സേവനം ചെയ്യുന്നുണ്ടോ. അല്ലാതെ ബ്രാഹ്മിണി (ടീച്ചർ) വേണം,  നിങ്ങൾ സ്വയം ടീച്ചറാകു എന്നല്ല. ശരി-

കുട്ടികൾക്ക് പുരുഷാർത്ഥം ചെയ്യണം. അല്ലാതെ ബാബാ ആരുടെയെങ്കിലുമൊക്കെ പൈസ വാങ്ങിയിട്ട് എന്ത് ചെയ്യാനാ. നിങ്ങൾ പോയി മ്യൂസിയമൊക്കെ തുറക്കൂ. കെട്ടിടങ്ങളൊക്കെ ഇവിടെ തന്നെ ഇല്ലാതാകും. ബാബ വ്യാപാരിയല്ലേ. പണമിടപാടുകാരനുമാണ്. ദുഃഖത്തിന്റെ ചങ്ങലയിൽ നിന്നും മോചിപ്പിച്ച് സുഖം നൽകുന്നവനാണ്. ഇപ്പോൾ ബാബ പറയുകയാണ് വളരെ സമയം കഴിഞ്ഞുപോയി ഇനി കുറച്ചെ ബാക്കിയുള്ളൂ..നിങ്ങൾ കണ്ടുകൊണ്ടേയിരിക്കും, വളരെ കുഴപ്പങ്ങളൊക്കെയുണ്ടാകും. ശരി!

വളരെക്കാലത്തെ വേർപാടിനുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക്  മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

### ധാരണയ്ക്കുള്ള മുഖ്യസാരം -

(1) ട്രസ്റ്റിയും അനാസക്തരുമായിരിക്കണം. ഒരു തത്തിലുള്ള പാഴ്ച്ചിലവുകളും ചെയ്യരുത്. സ്വയം തന്നെ ദേവതകളെ പോലെ പവിത്രമാക്കുന്നതിനുള്ള പുരുഷാർത്ഥം ചെയ്തു കൊണ്ടിരിക്കൂ.

(2) ഒരേ ഒരു സ്നേഹ നിധിയായ (ബാബയെ) ഓർമ്മിക്കൂ. എത്രത്തോളം സാധിക്കുമോ കലിയുഗത്തിലെ ബന്ധനങ്ങളെ നേരിയതാക്കൂ, വർദ്ധിപ്പിക്കരുത്. സത്യയുഗീ ദൈവീക സംബന്ധത്തിലേക്ക് പോകുകയാണ്, ഈ സന്തോഷത്തിലിരിക്കൂ.

### വരദാനം:- ബാബാ എന്ന ശബ്ദത്തിന്റെ താക്കോലിലൂടെ സർവ്വ ഖജനാവുകളും പ്രാപ്ത്മാക്കുന്ന ഭാഗ്യവാൻ ആത്മാവായി ഭവിക്കൂ

അഥവാ ജ്ഞാനത്തിന്റെ വിസ്താരത്തിനെ അറിയാനോ കേൾപ്പിക്കാനോ കഴിഞ്ഞില്ലെങ്കിലും  ബാബാ എന്ന ഒരു ശബ്ദത്തെ മനസ്സുകൊണ്ട് അംഗീകരിക്കുകയും പിന്നെ ഹൃദയം കൊണ്ട് മറ്റുള്ളവരെ കേൾപ്പിക്കുകയും ചെയ്താൽ വിശേഷ ആത്മാവായിക്കഴിഞ്ഞു, ലോകത്തിനു മുന്നിൽ മഹാൻ ആത്മാവിന്റെ സ്വരൂപത്തിൽ മഹിമയ്ക്ക് യോഗ്യരായി എന്തെന്നാൽ  ബാബാ എന്ന ഒരു ശബ്ദം സർവ്വ ഖജനാവുകളുടേയും ഭാഗ്യത്തിന്റെ താക്കോലാണ്. താക്കോൽ ഇടാനുള്ള വിധിയാണ് മനസ്സു കൊണ്ട് അറിയുകയും അംഗീകരിക്കുകയും ചെയ്യുക എന്നത്. മനസ്സു കൊണ്ട് ബാബാ എന്നു പറഞ്ഞാൽ ഖജനാവുകൾ സദാ ഹാജരായിരിക്കും.

### സ്ലോഗൻ:- ബാപ്ദാദയോട് സ്നേഹമുണ്ടെങ്കിൽ സ്നേഹത്തിൽ പഴയ ലോകത്തിനെ അർപ്പിച്ചേക്കൂ.